# 5. മണ്ണന്തലദേവീസ്തവം

മണിക്കുട വിടർത്തി മലർ തൂവി മണമെല്ലാം
ഘൃണിക്കപെചിതിക്രിയ കഴിച്ച ഘൃണിയാകി,
ഗുണിച്ചവകളൊക്കെയുമൊഴിഞ്ഞി ഗുണിയും പോയ്
ഗുണക്കടൽ കടന്നുവരുവാനരുൾക തായേ! 1

തിങ്കളും ത്രിദശഗംഗയും തിരുമുടി-
ക്കണിഞ്ഞു തെളിയുന്ന നൽ -
ത്തിങ്കൾനേർമുഖി, ദിഗംബരന്റെ  തിരു-
മെയ് പകുത്ത ശിവമേനിയേ
നിങ്കഴൽക്കമലമെൻ കരുത്തിൽ നില-
നിർത്തി നിത്യവുമഹന്ത വ-
ന്നങ്കുരിച്ചറിവഴിഞ്ഞുപോയ് വിഫല-
മായ് വരാതരുളുമംബികേ 2

പ്രഭാരൂപയാം നിൻ പ്രകാരം നിനച്ചാൽ
പ്രഭാരം കെട്ടും ഹൃത്പ്രസാദാലെവർക്കും
പ്രസാദിക്കുമെല്ലാവനും ത്വത്പ്രസാദാൽ
പ്രയാസം സമസ്തം പ്രയാതീവ ദൂരം 3

സാധിക്കും സകലം സമസ്തഭുവന-

ങ്ങൾക്കും ഹിതം നൽകി നീ
ചേതസ്സിങ്കലിരിക്കകൊണ്ടു ജനനീ,
ചൈതന്യമായെപ്പൊഴും
ബോധിപ്പിപ്പതശേഷമംബുധിയിൽ വ-
ന്നേറിക്കലർന്നീടുമ-
സ്രോതസ്സെന്ന കണക്കു നിന്നടിയില് വ-
ന്നേറുന്നു മാറുന്നിതേ 4

ദക്ഷപുത്രി, ദനുജാന്തകി, ത്വദനുസാ-
രിവാരിയിലഴുന്തിടാ-
തക്ഷമൊക്കെയുമടക്കി വാഴ്‌വതിനനു-
ഗ്രഹിക്ക പരദൈവമേ
കുക്ഷിബാധ വലുതായതീവ്യഥ ജയി-
പ്പതിന്നു പണിയുണ്ടു നിൻ
കുക്ഷിതന്നിലിളകാതെ വാണു ദിവസം
കഴിക്കുകിലസംശയം. 5

പമ്പരത്തോടു പകച്ചിടും ഭ്രമണ-
വേഗമുള്ള മതിയോടു വ-
ന്നംബരത്തിലണയുന്നതിന്നിവന-
ശക്തനെന്നു കരുതീടു നീ
അൻപിരന്നടികൾ വാഴ്ത്തി നിൽക്കുമഗ-
തിക്കു സദ്ഗതി വരുത്തിടും

നിൻപദത്തൊട്ടു ലയിപ്പതിന്നു നിയ-
തം വരം തരുക മംഗലേ 6

ചക്ഷുരാദികൾ ചതിച്ചിടും ചതിയിൽ
വീണിടും ചതുരനെങ്കിലും
പക്ഷമില്ല ഭവതിക്കവൻ പ്രതി ഭ-
വച്ചരിത്രപരനെങ്കിലോ
തത്ക്ഷണം സകലവും ഭവിച്ചു സത-
തം സുഖിച്ചു മരുവീടുമീ
പക്ഷമൊക്കെയുമറിഞ്ഞിടുന്ന പര-
ദൈവതം ഭവതിയല്ലയോ 7

കങ്കമാദികളശിച്ചിടുന്നൊരശ-
നം കളേബരമിതല്ലയോ
വൻകലാവതി വലച്ചിടുന്നിതു മ-
തിപ്രസാദമരുളീടു നീ
തിങ്കൾമൗലി തിരുമെയ് തലോടിയിട-
ചേർന്നു നിത്യവുമിരിക്കുമെൻ
തങ്കമേ സകല സങ്കടങ്ങളുമ-
റുന്നതിന്നു തരണം വരം 8

മണ്ണുന്തലേ മരുവുമീശ്വരി തന്നെ മന്നി-
ലന്വർത്ഥസംജ്ഞയെ വഹിച്ചരുളുന്നു ചിത്രം!

മന്നിൽ സമസ്തവുമടങ്ങുമതിന്നുമേൽ നി-
ന്നെണ്ണിക്കഴിക്കുമൊരു ദൈവതമല്ലയോ നീ 9